# ഒരക്ഷരം കുറയ്ക്കരുത്

**കോന്നിയൂർ ആർ നരേന്ദ്രനാഥ്**



ഈജിപ്തിലെ ലക്സോറിൽ സ്ഥാപിച്ചിട്ടുള്ള ചിത്രഭാഷ 'രേഖപ്പെടുത്തിയിരിക്കുന്ന ഒരു സ്തൂപം'

ഏതുഭാഷയുടെയും അക്ഷരമാല അതതിന്റെ തനതായ പരിണാമഫലമാണെന്നു കരുതിക്കൂടാ. ഭിന്നഭാഷകൾ പരസ്പരം സ്വാധീനിക്കാനും, ആ സ്വാധീനത്തിൽനിന്ന് പുതുശക്തിയാർജ്ജിച്ചു രൂപഭേദങ്ങൾക്കു വിധേയമാകാനും ഇടവരുന്നു. പുതിയ ലിപികൾ രൂപം പ്രാപിക്കാം. ഭിന്നമാതൃകകൾ സ്വീകരിക്കാം. എണ്ണത്തിലും വണ്ണത്തിലും വ്യത്യാസങ്ങൾ വരുത്താം. ഇന്നത്തെ എല്ലാ ഭാഷകളിലേയും അക്ഷരമാലകൾ ഇപ്രകാരം പരിണമിച്ചവയാണ്. ഒരക്ഷരമെന്നു പറയുന്നത് ഒരു ശബ്ദത്തെ രേഖാമൂലം അവതരിപ്പിക്കാനുള്ള സമ്പ്രദായമാണല്ലോ. കൂട്ടക്ഷരങ്ങളിലൂടെ സങ്കീർണ്ണങ്ങളായ ശബ്ദങ്ങൾ ഘനീഭവിപ്പിച്ച് രേഖാരൂപത്തിലാക്കാനും വിഷമമില്ല. ശബ്ദസാന്ദ്രമായ സംഗീതത്തിന്റെ രൂപഭാവാദികൾ രേഖപ്പെടുത്താൻ വിഭിന്നസമ്പ്രദായങ്ങൾ രൂപീകരിച്ചിരിക്കുന്നു. ശുദ്ധസംഗീതത്തിന്റെ ഭാഷയാണവ. പാശ്ചാത്യസംഗീതത്തിലും ഭാരതീയസംഗീതത്തിലും ഇതിന് വഴികളുണ്ട്. വാക്കുകളിലൊതുങ്ങാത്ത ശബ്ദസഞ്ചയത്തെ ഇവയിൽ സഞ്ചയിക്കുന്നു. കർണ്ണാടകസംഗീതത്തിൽ സ്വരപ്പെടുത്തിയാണ് ഇങ്ങനെ രേഖാരൂപത്തിലാക്കുന്നത്. ഒരു സംഗീതരചനയിലെ വാക്കുകൾമാത്രം എഴുതുന്നതുകൊണ്ട്, സംഗീതത്തിന്റെ പൂർണ്ണരൂപം പ്രകടമാകുന്നില്ല. വാക്കുകൾക്കപ്പുറത്തുകിടക്കുന്ന "സംഗീതാംശം"- അവയിൽ ഒതുങ്ങുന്നില്ല. അതിനാണ് കർണ്ണാടകസംഗീതത്തിൽ സ്വരപ്പെടുത്തലിലൂടെ അത് രേഖപ്പെടുത്തുന്നത്. ലിപിസമ്പ്രദായത്തിനു സാധിക്കാത്ത സിദ്ധികളാണവയിൽ കുറുക്കിവയ്ക്കുന്നത്.

ഭാഷ രൂപംപ്രാപിച്ച് എത്രയോ കഴിഞ്ഞാണ് അതിന്റെ ലിപികളും വ്യാകരണവുമൊക്കെ കണ്ടുപിടിച്ചതും വളർത്തിയതും. ഇന്നും ലിപിയില്ലാത്ത എത്രയോ സംസാരഭാഷകളുണ്ട്. അന്യഭാഷാലിപികൾ സ്വീകരിച്ചും, സ്വതന്ത്രമായി ലിപിയുണ്ടാക്കിയും അക്ഷരമാലയില്ലാത്തതിന്റെ കുറവും പരിഹരിക്കുക പതിവാണ്. ഭാഷയെ രേഖാമൂലം അവതരിപ്പിക്കാൻ അക്ഷര (ലിപി) സമ്പ്രദായം മാത്രമല്ല മനുഷ്യർ കണ്ടുപിടിച്ചിട്ടുള്ളത്. പഴയകാലചരിത്രം പരിശോധിച്ചാൽ ഈ വസ്തുത വ്യക്തമായിത്തീരും. ചിത്രങ്ങളെയടിസ്ഥാനപ്പെടുത്തിയുള്ള രേഖാരൂപം (pictograph) ആണ് ഏറ്റവും പഴക്കമുള്ളത്. പൗരാണികസുമേരിയക്കാർ, ഈജിപ്തുകാർ, അമേരിക്കകളിലെ ആദിവാസികളിൽപെടുന്ന ആസ്ടെക്കുകൾ, മയൻമാർ തുടങ്ങിയവർ ഈ ഏർപ്പാട് സ്വീകരിച്ചിരുന്നു. സുമേരിയക്കാരും, ബാബിലോണിയക്കാരും അസീരിയക്കാരുമൊക്കെ പിന്നീട് കൂടുതൽ ആശയപ്രകടനസാധ്യതകളുള്ള "വാക്‌രൂപചിത്രങ്ങൾ" (ideograph) സ്വീകരിച്ചിട്ടുണ്ട്. ഈജിപ്തുകാരും മറ്റും "ചിത്രഭാഷ" (hierogliphics) പരിണാമപ്പെടുത്തി. മൊഹൻ ജദാരോ സംസ്ക്കാരത്തിലെ ജനങ്ങളും സ്വീകരിച്ചിരുന്നത് ഇതായിരുന്നെന്നാണനുമാനം. പക്ഷേ അവരുടെ ഭാഷയുടെ രഹസ്യം ഇന്നും ഗവേഷകൻമാർക്കും പണ്ഡിതൻമാർക്കും വിശകലനം ചെയ്തു മനസ്സിലാക്കാനായിട്ടില്ല.

ബി.സി. പതിനഞ്ചാംനൂറ്റാണ്ടോടുകൂടിയായിരിക്കാം അക്ഷരമാലാ സമ്പ്രദായം പ്രാചീനമനുഷ്യർ കണ്ടുപിടിച്ചത്. അത് ആദ്യം സാധിച്ചവരിൽ സെമിറ്റിക്കു ജനസമൂഹം എടുത്തുപറയേണ്ടവരാണ്. സിനൈ ഉപദ്വീപിൽ ഈജിപ്തുകാരുടെ അടിമകളായിരുന്ന ഈ ജനങ്ങളായിരിക്കാം ലിപിസമ്പ്രദായത്തിന്റെ വിധാതാക്കളിൽ പ്രഥമഗണനീയർ. സെമിറ്റിക്കുകളിൽനിന്നു ഫിനിഷ്യക്കാരും, അവരിൽനിന്ന് ഗ്രീക്കുകാരും, ഗ്രീക്കുകാരിൽനിന്ന് റോമക്കാരും അക്ഷരമാലാ സമ്പ്രദായവും രീതിയും സ്വീകരിച്ചെന്നു പറയാം. പ്രാചീന ഗ്രീക്കുലിപി സമ്പ്രദായത്തെ ആശ്രയിച്ചാണ് ഒൻപതാം നൂറ്റാണ്ടോടുകൂടി റഷ്യൻഭാഷയിൽ അത് സംക്രമിച്ചതും വളർന്നതും. സിറിൽ പുണ്യവാളനും (827-869) മെത്തോഡിയസ് പുണ്യവാളനും (826-885) ആണത്രെ ഇതിനു ഉത്തരവാദികൾ.

പ്രാചീനകാലത്ത് തമിഴും മലയാളവും എഴുതിയിരുന്നത് വട്ടെഴുത്തിലായിരുന്നു. പരശുരാമന്റെ കാലത്തും മറ്റും വട്ടെഴുത്തിലായിരുന്നത്രെ മലയാളമെഴുതിയിരുന്നത്! വട്ടെഴുത്തിന്റെ പിൽക്കാലരൂപാന്തരമാണ് കോലെഴുത്ത്. ബ്രഹ്മിലിപിയെയടിസ്ഥാനമാക്കിയുള്ള പരിണാമം എടുത്തുപറയേണ്ട വസ്തുതയാണ്. പഴയ മലയാളവും മദ്ധ്യകാലമലയാളവും കൂടുതലും കോലെഴുത്താണ് സ്വീകാര്യമാക്കിയത്. അവ അപ്രത്യക്ഷമായതും ഗ്രന്ഥലിപിസമ്പ്രദായം പ്രചാരത്തിൽ വന്നതും ആവശ്യങ്ങളുടെ നിറവേറ്റലുകളും ചരിത്രസംഭവങ്ങളുടെ സമ്മർദ്ദങ്ങളും കൊണ്ടാണ്. മൂലദ്രാവിഡഭാഷയിൽനിന്ന് മലയാളം അകലാനും സംസ്കൃതത്തോട് കൂടുതൽ അടുക്കാനും ഇടവന്നത് ഇവിടെ പറയാം. തമിഴ്പ്രദേശങ്ങളിൽ ബ്രഹ്മിലിപിയുടെ മറ്റൊരു വകഭേദമായ ഗ്രന്ഥാക്ഷരം പല്ലവപ്രതാപകാലത്ത് ഉപയോഗിച്ചുവന്നു; പ്രത്യേകിച്ചു ഏഴാം നൂറ്റാണ്ടിൽ, പല്ലവ ഭരണാധിപതിയായിരുന്ന നരസിംഹവർമ്മന്റെ കാലത്ത്. സംസ്കൃതവാക്കുകൾ വർണ്ണാന്തരം ചെയ്യുന്നതിനു (Transliteration) അതു കൂടുതൽ

എഴുത്തുകാരൻ (ഈജിപ്തിലെ ചിത്രലിപി)

ഈജിപ്തിലെ മറ്റു ചിത്രലിപികൾ

ഉതകി. കേരളീയർ പലതും കടംവാങ്ങി. ഭാഷയിൽ സംസ്കൃതവൽക്കരണം ശക്തിയാർജ്ജിക്കാനുമാരംഭിച്ചു. ഇങ്ങനെയൊക്കെയുള്ള സങ്കരാക്ഷരമാലയുടെ പരിണാമത്തിലൂടെയാണ് ആധുനികമലയാളലിപി സമ്പ്രദായം ആവിർഭവിച്ചതെന്നു പറയാം. സംസ്കൃത സമാനശബ്ദങ്ങളെല്ലാം ഉൾക്കൊള്ളാവുന്ന വിപുലമായ അക്ഷരമാലാ സംവിധാനം മലയാളത്തിനു കൈവന്നു. ലിപിസമൂഹത്തിലുള്ള കുറവുകാരണം തമിഴിനു അത്രത്തോളം സിദ്ധിയാർജ്ജിക്കാനാവാതെപോയി. ഉദാഹരണത്തിനു, ക ഖ ഗ ഘ എന്നീ അക്ഷരങ്ങളെല്ലാംകൂടി 'ക'യിൽ ഒതുക്കിയിരിക്കുന്നു തമിഴിൽ!

മലയാളാക്ഷരമാലയിലെ ചില ലിപികൾ ഒഴിവാക്കുന്നത് അച്ചടിക്കു എളുപ്പമാണെന്നും മറ്റും പറഞ്ഞ് അതിനു ശ്രമിക്കുന്നവർ കുറവല്ല. എന്നാൽ അക്ഷരങ്ങൾ അധികമുള്ളത് ശബ്ദത്തെ സംജ്ഞാരൂപത്തിൽ സഞ്ചയിച്ച് രേഖപ്പെടുത്താനുതകുന്ന സിദ്ധി വർദ്ധിപ്പിക്കുകയാണെന്ന സത്യം വിസ്മരിക്കരുത്. ഭാഷയുടെ അധികസിദ്ധിയുടെ പ്രത്യക്ഷ ലക്ഷണമാണത്. ബലഹീനതയല്ല. നാം മലയാളത്തിൽ നിർബ്ബന്ധപൂർവ്വം നിഷ്കർഷിച്ചിരുന്ന കാര്യമാണ് ലിപികളുടെയും വാക്കുകളുടെയും ഉച്ചാരണശുദ്ധി. ഭാഷാദ്ധ്യാപകർപോലും വീഴ്ചവരുത്തിയാണ് ഇന്ന് വാക്കുകളും അക്ഷരങ്ങളും ഉച്ചരിക്കുന്നത്. ഉച്ചാരണശുദ്ധിയില്ലാത്ത സംസ്കൃതഭാഷ, സങ്കൽപ്പിക്കവയ്യ. മലയാളത്തിൻെറ സ്ഥിതിയും അതുതന്നെ.

അക്ഷരങ്ങളുടെ എണ്ണം കുറച്ചു അച്ചടി എളുപ്പമാക്കുന്ന മാർഗ്ഗം സ്വീകരിക്കുന്നതും ആളിനു നീളം കൂടിയതുകൊണ്ടു കട്ടിലിൽകിടക്കാൻ അയാളുടെ തലയോ കാലോ വെട്ടിക്കുറയ്ക്കുന്നതും ഒരുപോലാണ്. സാങ്കേതിവിദ്യ ഇന്നു മുമ്പൊരിക്കലും ആർജ്ജിച്ചിട്ടില്ലാത്ത വൈഭവങ്ങൾ കാഴ്ചവെച്ചിട്ടുണ്ട്. എത്ര അക്ഷരങ്ങളുള്ള ഭാഷയും സൗകര്യമായും ഭംഗിയായും അച്ചടിക്കുന്നതിനു പുതിയ സാങ്കേതികവിദ്യകൾക്കു വിഷമമില്ല. കമ്പ്യൂട്ടർ അച്ചടി, അച്ചുനിരത്തിയാണോ ചെയ്യുന്നത്? ഭാവിയിലെ അച്ചടിയിൽ അച്ചു നിരത്തുന്ന പ്രശ്നമേയില്ല. നമ്മുടെ മാതൃഭാഷയുടെ സിദ്ധികളിൽ അഭിമാനം കൊള്ളേണ്ടതിനു പകരം, അവ, പുരോഗതിക്കു വിഘ്നാതമാണെന്നു വരുത്തുന്നതും വിചാരിക്കുന്നതും യുക്തിക്കും ബുദ്ധിക്കും നിരക്കുന്ന വസ്തുതകളല്ല. ●